ഒന്നാം

# ചൊദ്യൊത്തരങ്ങളും

# പ്രാൎത്ഥനകളും

നാല അഞ്ച വയസ്സിനകം ഉള്ള

പൈതങ്ങൾക്ക ഉപകാരത്തിന്നായി

## പട്ടക്കാരൻ വത്സ

ഉണ്ടാക്കിയതിന്റെ

പരിഭാഷ.



**COTTAYAM:**

[PR]INTED AT THE CHURCH MISSION PRESS

1840.

# മതസംഗതികളെ കുറിച്ചുള്ള
# ഒന്നാം ചൊദ്യൊത്തരം.

൧ ആമത ചൊദ്യം. പൈതലെ, നിന്നെ സൃഷ്ടിച്ചത ആര എന്ന എന്നൊട പറവാൻ കഴിയുമൊ?

ഉത്തരം. ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ച മഹാ ദൈവം.

൨ ചൊ. ദൈവം നിനക്കായികൊണ്ട എന്ത ചെയ്യുന്നു?

ഉ. അവൻ രാവും പകലും എന്നെ ദൊഷം കൂടാതെ രക്ഷിച്ചു, എപ്പൊഴും ഇനിക്ക നന്മ ചെയ്യുന്നു.

൩ ചൊ. എന്നാൽ നിനക്ക ഇത്ര നന്മ ചെയ്യുന്ന ഠരം മഹാ ദൈവത്തിനായികൊണ്ട നീ എന്ത ചെയ്യെണം?

ഉ. ആദ്യം ഞാൻ അവനെ അറിവാൻ പഠിക്കെണം, അതിന്റെ ശെഷം ഞാൻ അവനെ ഇഷ്ടപ്പെടുത്തുവാൻ സകല കാൎയ്യവും ചെയ്യെണം.

൪ ചൊ. ദൈവം തന്നെ അറിവാനും തന്നെ ഇഷ്ടപ്പെടുത്തുവാനും നമുക്ക എവിടെ പറഞ്ഞ തരുന്നു?

ഉ. വെദപുസ്തകത്തിൽ അടങ്ങിയിരിക്കുന്ന അവന്റെ ശുദ്ധമുള്ള വാക്യത്തിൽ.

൫ ചൊ. ദൈവം ആര ആകുന്നു എന്നു നീ പഠിച്ച അറിഞ്ഞിട്ടുണ്ടൊ?

ഉ. ദൈവം ആത്മാവ ആകുന്നു, നമുക്ക അവനെ കാണ്മാൻ കഴിയുന്നതല്ല, എങ്കിലും അവൻ എല്ലാ കാൎയ്യങ്ങളെയും കണ്ടറിയുന്നു; എല്ലാ കാൎയ്യങ്ങളെയും ചെയ്വാൻ അവന്ന കഴിയും.

൬ ചൊ. ദൈവത്തെ ഇഷ്ടപ്പെടുത്തുവാൻ നീ എന്ത ചെയ്യെണം?

ഉ. ഞാൻ ദൈവത്തൊടും മനുഷ്യരൊടും ഇനിക്കുള്ള മുറ ചെയ്യെണം.

൭ ചൊ. ദൈവത്തൊട നിനക്കുള്ള മുറ എന്ത ആകുന്നു?

ഉ. ദൈവത്തൊട ഇനിക്കുള്ള മുറ അവനെ ഭയപ്പെട്ട ബഹുമാനിക്കയും, അവനെ സ്നെഹിച്ച സെവിക്കയും, അവനൊട പ്രാൎത്ഥിക്കയും, അവനെ സ്തുതിക്കയും ചെയ്യുന്നത ആകുന്നു.

൮ ചൊ. മനുഷ്യരൊട നിനക്കുള്ള മുറ എന്ത ആകുന്നു?

ഉ. മനുഷ്യരൊട ഇനിക്കുള്ള മുറ എന്റെ മാതാപിതാക്കന്മാരെ അനുസരിച്ചിരി

ക്കയും, എപ്പൊഴും നെരുപറകയും, എല്ലാ
വരൊടും നെരുമാഗ്ഗത്തൊടും ദയയൊടും
കൂടി ഇരിക്കയും ചെയ്യുന്നത ആകുന്നു.

൯ ചൊ. ദൈവത്തെ ഇഷ്ടപ്പെടുത്തുവാൻ ശ്രമിക്കുന്നതിനാൽ എന്ത നന്മ ഉണ്ടാകമെന്ന നീ ഇച്ശിക്കുന്നു?

ഉ. അപ്പൊൾ ഞാൻ ദൈവത്തിന്റെ പൈതല്ലും, ദൈവം എന്നെക്കും എന്റെ പിതാവും എന്റെ സ്നെഹിതനും ആകും.

൧൦ ചൊ. എന്നാൽ നീ ദൈവത്തെ ഭയപ്പെടാതെയും, അവനെ സ്നെഹിക്കാതെയും, അവനെ ഇഷ്ടപ്പെടുത്തുവാൻ ശ്രമിക്കാതെയും ഇരുന്നാൽ എന്ത?

ഉ. അപ്പൊൾ ഞാൻ ഒരു ദുഷ്ടതയുള്ള പൈതൽ ആകും, മഹാ ദൈവം എന്നൊട വളരെ കൊപിക്കയും ചെയ്യും.

൧൧ ചൊ. ദൈവത്തിന്റെ കൊപത്തെ നീ ഭയപ്പെടുന്നത എന്തിന?

ഉ. അവന എന്റെ ശരീരത്തെ നശിപ്പിപ്പാനും, എന്റെ ശരീരം നശിച്ച ശെഷം എന്റെ ആത്മാവിനെ ദുഃഖിപ്പിപ്പാനും കഴിയുന്നതുകൊണ്ട ആകുന്നു.

൧൨ ചൊ. എന്നാൽ ദൈവത്തെ കൊപപ്പെടുത്തുവാൻ നീ വല്ലതും ഒരിക്കലെങ്കി

ല്ലം ചെയ്യിട്ടില്ലയൊ?

ഉ. ഉണ്ട; ഞാൻ ദൈവത്തിന വിരൊധമായി പലപ്പൊഴും പാപം ചെയ്തു, അവന്റെ കൊപത്തിന ആളായിരിക്കുന്നു എന്ന ഞാൻ ശങ്കിക്കുന്നു.

൧൩ ചൊ. ദൈവത്തിന വിരൊധമായി പാപം ചെയ്ക എന്നുള്ളത എന്ത എന്ന നിനക്ക തൊന്നുന്നു?

ഉ ദൈവത്തിന വിരൊധമായി പാപം ചെയ്ക എന്നുള്ളത ദൈവം എന്നൊട വിലക്കിയിരിക്കുന്നത വല്ലതും ചെയ്കയൊ, ദൈവം എന്നൊട കല്പിച്ചിരിക്കുന്നത ചെയ്യാതെ ഇരിക്കയൊ ആകുന്നു.

൧൪ ചൊ. എന്നാൽ നിന്റെ പാപങ്ങൾ ഉണ്ടാക്കിയിരിക്കുന്ന ദൈവകൊപത്തിൽനിന്ന രക്ഷപെടുവാൻ നി എന്ത ചെയ്യെണം?

ഉ. ഞാൻ എന്റെ പാപങ്ങൾക്കായ്ക്കൊണ്ട സങ്കടപ്പെടെണം; കഴിഞ്ഞിട്ടുള്ളതിനെ എന്നൊട ക്ഷമിക്കെണമെന്ന ഞാൻ ദൈവത്തൊട പ്രാൎത്ഥിച്ചു, അവനെ ഇനി മെലാൽ എററവും നല്ലവണ്ണം സെവിക്കെണം.



൧൫ ചൊ. അതിനായികൊണ്ട നി അ

പെക്ഷിക്കുന്നു എങ്കിൽ ദൈവം നിന്നൊടു ക്ഷമിക്കുമൊ?

ഉ. യെശു ക്രിസ്തു ചെയ്തിട്ടുള്ളതും അവൻ കഷ്ടമനുഭവിച്ചിട്ടുള്ളതും നിമിത്തമായിട്ടു, ദൈവത്തിനുള്ള കരുണയിൽ ഞാൻ ആ ശ്രയിക്കുന്നു എങ്കിൽ, അവൻ എന്നൊടു ക്ഷമിക്കുമെന്നു ഞാൻ നിശ്ചയിക്കുന്നു.

൰൬ ചൊ. യെശു ക്രിസ്തു ആര ആകുന്നു എന്നു നി അറിയുമൊ?

ഉ. അവൻ ദൈവത്തിൻെറ സ്വന്ത പുത്രൻ ആകുന്നു; അവൻ നമ്മുടെ പാപങ്ങളിൽനിന്നും ദൈവകൊപത്തിൽനിന്നും നമ്മെ രക്ഷിപ്പാനായിട്ടു സ്വൎഗ്ഗത്തിൽനിന്നു ഇറങ്ങി വന്നു.

൰൭ ചൊ. മനുഷ്യരെ രക്ഷിപ്പാനായിട്ടു ക്രിസ്തു എന്തു ചെയ്തിരിക്കുന്നു?

ഉ. അവൻ ദൈവത്തിൻെറ കല്പനയെ, താൻ തന്നെ അനുസരിച്ചിരുന്നു, നാമും അതിനെ അനുസരിക്കെണമെന്നു നമ്മെ പഠിപ്പിച്ചിരിക്കുന്നു.

൰൮ ചൊ. എന്നാൽ മനുഷ്യരെ രക്ഷിപ്പാൻ വെണ്ടി ക്രിസ്തു എന്തു കഷ്ടമനുഭവിച്ചിരിക്കുന്നു?

ത്തം മരിപ്പാൻ യൊഗ്യന്മാരുമായ പാപി കൾക്ക പകരം അവൻ മരിച്ചു.

൯൯ ചൊ. യെശു ക്രിസ്തു ഇപ്പൊൾ എ വിടെ ആകുന്നു?

ഉ. അവൻ പിന്നെയും ജീവിച്ചു, ദൈ വത്തെ സെവിക്കയും അവന്റെ പുത്രനാ യ ക്രിസ്തുവിനെ സ്നെഹിക്കയും ചെയ്യുന്ന എ ല്ലാവൎക്കുമായിട്ട സ്വൎഗ്ഗത്തിൽ ഒരു സ്ഥലം സമ്പാദിപ്പാൻ അവിടെ പൊയിരിക്കുന്നു.

൱ ചൊ. ദൈവത്തെയും ക്രിസ്തുവിനെ യും സ്നെഹിപ്പാനും സെവിപ്പാനും നിന്നാ ൽ തന്നെ കഴിയുമൊ?

ഉ. ഇല്ല; അത എന്നാൽ തന്നെ ചെയ്യാൻ കഴിയുന്നതല്ല, എന്നാലും ഞാൻ അതിനാ യികൊണ്ട അപെക്ഷിക്കുന്നു എങ്കിൽ, ദൈ വം തന്റെ സ്വന്ത ആത്മാവിനെ കൊ ണ്ട ഇനിക്ക സഹായിപ്പിക്കും.

൱൧ ചൊ. ഇനി യെശു ക്രിസ്തു എപ്പൊ ൾ എങ്കിലും വരുമൊ?

ഉ. യെശു ക്രിസ്തു ഇനിയും വരും, എ ന്നെയും ലൊകത്തിലുള്ള എല്ലാവരെയും ഞ ങ്ങൾ ചെയ്തിട്ടുള്ളതിന്റെ കണക്ക നൊക്ക വാൻ വരുത്തുകയും ചെയ്യും.

൱൨ ചൊ. ഠരം കണക്ക നൊക്കുന്നത

എന്ത സംഗതിക്ക?

ഉ. ദൈവത്തിന്റെ പൈതങ്ങളും ദുഷ്ടന്മാരും എല്ലാം അവരവരുടെ പ്രവൃത്തികളിൻ പ്രകാരം അനുഭവിക്കെണ്ടുന്നതിന.

൨൩ ചൊ. നി ദുഷ്ടതയുള്ള പൈതൽ ആകുന്നു എങ്കിൽ, നിനക്ക എന്ത വരും?

ഉ. ഞാൻ ദുഷ്ടതയുള്ള പൈതൽ ആകുന്നു എങ്കിൽ, ദുഷ്ടന്മാരായും ദുഃഖിതന്മാരായുമുള്ളവരുടെ ഇടയിൽ എന്നുമുള്ള അഗ്നിനരകത്തിലെക്ക എന്നെ അയക്കും.

൨൪ ചൊ. എന്നാൽ നീ ദൈവത്തിന്റെ പൈതൽ ആകുന്നു എങ്കിൽ നീ എവിടെക്ക പൊകും?

ഉ. ഞാൻ ദൈവത്തിന്റെ പൈതൽ ആകുന്നു എങ്കിൽ, എന്നെ സ്വൎഗ്ഗത്തിലെക്ക കൊണ്ടുപൊകും; അവിടെ ഞാൻ ദൈവത്തൊടും ക്രിസ്തുവിനൊടും കൂടെ എന്നെക്കും പാൎക്കയും ചെയ്യും.



# വെദത്തിന്റെ ആദ്യഭാഗത്തിലുള്ള പെരുകൾ.

---

൧ ചൊ ആദാം ആര ആയിരുന്നു?

ഉ. ദൈവം ഉണ്ടാക്കിയ ഒന്നാമത്തെ മനുഷ്യൻ; അവൻ നമുക്ക എല്ലാവൎക്കും പിതാവ ആയിരുന്നു.

൨ ചൊ. ഹവ ആര ആയിരുന്നു?

ഉ. ഒന്നാമത്തെ സ്ത്രീ; അവൾ നമുക്ക എല്ലാവൎക്കും മാതാവ ആയിരുന്നു.

൩ ചൊ. കയിൻ ആര ആയിരുന്നു?

ഉ. ആദാമിന്റെ മൂത്ത മകൻ; അവൻ തന്റെ സഹൊദരനായ ഹബെലിനെ കൊന്നു.

൪ ചൊ. ഹബെൽ എങ്ങിനെയുള്ളവൻ ആയിരുന്നു?

ഉ. കയിനെക്കാളും എററവും നല്ലവൻ; അതകൊണ്ട കയിൻ അവനൊട പകച്ചു.

൫ ചൊ. ഹെനൊഖ ആര ആയിരുന്നു?

ഉ. ദൈവത്തെ ഇഷ്ടപ്പെടുത്തിയവൻ.

അവൻ മരിക്കാതെ സ്വൎഗ്ഗത്തിലെക്ക കൊണ്ടുപൊകപ്പെട്ടു.

൬ ചൊ. നൊഹ ആര ആയിരുന്നു ?

ഉ. ലൊകം മുങ്ങിയപ്പൊൾ രക്ഷപെട്ട നല്ല മനുഷ്യൻ.

൭ ചൊ. യൊബ ആര ആയിരുന്നു ?

ഉ. വെദനകളിലും നഷ്ടങ്ങളിലും മഹാ ക്ഷമയുള്ള മനുഷ്യൻ.

൮ ചൊ. അബ്രാഹാം ആര ആയിരുന്നു?

ഉ. വിശ്വാസികൾക്ക ദൃഷ്ടാന്തക്കാരൻ; അവൻ ദൈവത്തിന്റെ സ്നെഹിതനും ആയിരുന്നു.

൯ ചൊ. ഇസ്സാക്ക ആര ആയിരുന്നു ?

ഉ. അബ്രാഹാമിന ദൈവത്തിന്റെ വാഗ്ദത്ത പ്രകാരം ഉണ്ടായ പുത്രൻ.

൰ ചൊ. സാറാ ആര ആയിരുന്നു ?

ഉ. അബ്രാഹാമിന്റെ ഭാൎയ്യ; അവൾ ഇസ്സാക്കിന്റെ മാതാവും ആയിരുന്നു.

൧൧ ചൊ. യാക്കൊബ ആര ആയിരുന്നു?

ഉ. ഇസ്സാക്കിന്റെ ഇളയ മകൻ; അവൻ ഉപായം കൊണ്ട തന്റെ പിതാവിന്റെ അനുഗ്രഹത്തെ സമ്പാദിച്ചു.

൧൨ ചൊ. യിസ്രാഎൽ എന്നുള്ളത എ

ഉ. യാക്കൊബിന ദൈവം തന്നെ കൊടുത്തിട്ടുള്ള പുത്തൻ പെർ.

൩൩ ചൊ. യൊസെഫ ആര ആയിരുന്നു?

ഉ. യിസ്രാഎലിന്റെ ഇഷ്ട പുത്രൻ; എന്നാൽ അവന്റെ സഹൊദരന്മാർ അവനൊട പകച്ച, അവനെ വിററുകളഞ്ഞു.

൩൪ ചൊ. പന്ത്രണ്ട വംശപിതാക്കന്മാർ ആര ആയിരുന്നു?

ഉ. യാക്കൊബിന്റെ പന്ത്രണ്ട പുത്രന്മാർ; അവർ യിസ്രാഎൽ ജനങ്ങളുടെ പിതാക്കന്മാർ ആയിരുന്നു.

൩൫ ചൊ. പറൊ ആര ആയിരുന്നു?

ഉ. ശിശുക്കളെ കൊല്ലിച്ച എജിപ്ത രാജാവ; അവൻ ചെങ്കടലിൽ മുങ്ങി ചത്തു.

൩൬ ചൊ. മൊശെ ആര ആയിരുന്നു?

ഉ. യിസ്രാഎൽ ജനങ്ങളുടെ രക്ഷിതാവും ന്യായപ്രമാണങ്ങളെ കൊടുത്തവനും, അവരെ വനത്തിൽ കൂടി കൂട്ടി കൊണ്ടു പൊയവനും ആയിരുന്നു.

൩൭ ചൊ. അഹറൊൻ ആര ആയിരുന്നു?

ഉ. മൊശെയുടെ ജ്യെഷ്ഠൻ; അവൻ യിസ്രാഎലിൽ ഒന്നാമത്തെ മെല്പട്ടക്കാരനായിരുന്നു.

൧൮ ചൊ. വട്ടക്കാർ ആര ആയിരുന്നു?
ഉ. ദൈവത്തിന ബലികൎമ്മങ്ങളെ ക
ഴിക്കയും, അവന്റെ മാൎഗ്ഗങ്ങളെ മനുഷ്യൎക്ക
പറഞ്ഞുകൊടുക്കയും ചെയ്തിരുന്നവർ.

൧൯ ചൊ. യൊശുവാ ആര ആയിരുന്നു?
ഉ. മൊശെ മരിച്ചതിന്റെ ശെഷം യി
സ്രാഎൽ ജനങ്ങളെ ഭരിച്ചവൻ; അവൎക്ക
കൊടുക്കുമെന്ന ദൈവം കല്പിച്ച ഭൂമിയി
ലെക്ക അവൻ അവരെ കൊണ്ടുവരികയും
ചെയ്തു.

൨൦ ചൊ ശിംശൊൻ ആര ആയിരുന്നു?
ഉ. മഹാ ആരൊഗ്യമുള്ളവൻ; അവൻ
തന്റെ ശത്രുക്കളിൽ ആയിരം പെരെ ഒ
രു താടി എല്ല കൊണ്ട കൊന്നു.

൨൧ ചൊ. എലി ആര ആയിരുന്നു?
ഉ. അവൻ നല്ലൊരു വൃദ്ധൻ ആയിരു
ന്നു, എങ്കിലും അവൻ തന്റെ മക്കളെ ദുഷ്കൃത
ചെയ്യാതെ ഇരിപ്പാൻ സൂക്ഷിക്കായ്കകൊ
ണ്ട ദൈവം അവനൊട കൊപിച്ചു.

൨൨ ചൊ. ശമുയെൽ ആര ആയിരുന്നു?
ഉ പൈതൽ ആയിരുന്നപ്പൊൾ ദൈ
വം ദീൎഘദൎശി ആക്കിയവൻ.

൨൩ ചൊ. ദീൎഘദൎശിമാർ ആര ആ

ഉ. വരുന്ന കാൎയ്യങ്ങളെ മുമ്പിൽ കൂട്ടി പറവാനും, ലൊകത്തിൽ തന്റെ മനസ്സിനെ അറിയിപ്പാനും ദൈവം പഠിപ്പിച്ചിട്ടുള്ള ജനങ്ങൾ.

൨൩ ചൊ. ദാവീദ ആര ആയിരുന്നു?

ഉ. ദൈവത്തിന്റെ സ്വന്ത ഹൃദയ പ്രകാരം ഉള്ളവൻ; അവൻ ആട്ടിടയനായിരിക്കുമ്പൊൾ രാജാവാക്കപ്പെട്ടു.

൨൪ ചൊ. ഗൊലിയാഥ ആര ആയിരുന്നു?

ഉ. ഒരു കവിണ കൊണ്ടും ഒരു കല്ലു കൊണ്ടും ദാവിദ കൊന്ന മഹാ മല്ലൻ.

൨൫ ചൊ. അബ്ശാലൊം ആര ആയിരുന്നു?

ഉ. ദാവീദിന്റെ ദുഷ്പുത്രൻ; അവൻ തന്റെ പിതാവിനൊട മത്സരിച്ചു: അവൻ ഒരു വൃക്ഷത്തിന്മെൽ തൂങ്ങിയിരിക്കുമ്പൊൾ കൊല്ലപ്പെട്ടു.

൨൬ ചൊ. ശലൊമൊൻ ആര ആയിരുന്നു?

ഉ. ദാവീദിന്റെ ഇഷ്ട പുത്രൻ: അവൻ യിസ്രാഎൽക്കാരുടെ രാജാവും മനുഷ്യരിൽ മഹാ അറിവുള്ളവനും ആയിരുന്നു.

൨൭ ചൊ. യൊശിയാ ആര ആയിരുന്നു? 

ഉ. ഏററവും ചെറുപ്പക്കാരനായൊരു

രാജാവ; അവൻ ഹൃദയത്തിൽ അലിവുള്ള വനും ദൈവത്തെ ഭയപ്പെട്ടവനും ആയി രുന്നു

൨൯ ചൊ. യശായാ ആര ആയിരുന്നു?

ഉ. മറ്റുള്ളവരെക്കാളും യെശു ക്രിസ്തുവി നെകുറിച്ച അധികം സംസാരിച്ച ദീഘദൎശി

൩൦ ചൊ. എലിയ ആര ആയിരുന്നു?

ഉ. അഗ്നിതെരിൽ സ്വൎഗ്ഗത്തിലെക്ക കൊ ണ്ടുപൊകപ്പെട്ട ദീഘദൎശി.

൩൧ ചൊ. എലിശാ ആര ആയിരുന്നു?

ഉ. പൈതങ്ങളാൽ പരിഹസിക്കപ്പെ ട്ട ദീഘദൎശി; ഘൊരനായുള്ളൊരു കരടി ആയവരെ ചീന്തിക്കളഞ്ഞു.

൩൨ ചൊ. ഗെഹാസ്സി ആര ആയിരു ന്നു?

ഉ. ദീഘദൎശിയുടെ ഭൃത്യൻ; അവൻ ഒ രു കള്ളം പറകകൊണ്ട അവന ഒരുനാ ളും പൊറുക്കാത്ത കുഷ്ഠരൊഗം പിടിച്ചു.

൩൩ ചൊ. യൊനാ ആര ആയിരുന്നു?

ഉ. മൂന്ന പകലും മൂന്ന രാവും ഒരു മ ത്സ്യത്തിന്റെ വയറ്റിൽ കിടന്ന ദീഘദൎശി.

൩൪ ചൊ. ദാനിഎൽ ആര ആയിരു ന്നു?



ഉ. താൻ ദൈവത്തൊട പ്രാൎത്ഥിക്കകൊ

ങ്ങ സിംഹങ്ങളുടെ ഗുഹയിൽ രക്ഷപെട്ട ദീർഘദശി.

൩൪ ചൊ. ശദ്രാകും മെശാകും അബെദനെഗൊയും ആര ആയിരുന്നു?

ഉ. വിഗ്രഹത്തെ വന്ദിപ്പാൻ അനുസരിക്കാത്ത മൂന്ന യെഹൂദന്മാർ; അവർ അഗ്നികുണ്ഡത്തിലെക്ക ഇടപ്പെട്ടാറെ വെന്തുമില്ല.

൩൫ ചൊ. നെബുകദനെസർ ആര ആയിരുന്നു?

ഉ. ബാബെലൊൻ ദെശത്തെ അഹമ്മതിയുള്ള രാജാവ; അവൻ ഭ്രാന്തനായി തീൎന്ന, മൃഗങ്ങളുടെ ഇടയിലെക്ക ആട്ടികളയപ്പെട്ടു.



# വെദത്തിന്റെ ഒടുക്കത്തെ ഭാഗത്തിലുള്ള പെരുകൾ.

---

൧ ചൊ. യെശു ക്രിസ്തു ആര?

ഉ. ദൈവത്തിന്റെ പുത്രനും മനുഷ്യരുടെ രക്ഷിതാവും ആകുന്നു.

൨ ചൊ. കന്യക മറിയ ആര ആയിരുന്നു?

ഉ. യെശു ക്രിസ്തുവിന്റെ മാതാവ.

൩ ചൊ. ആശാരിയായ യൊസെഫ ആര ആയിരുന്നു?

ഉ. അവൻ ക്രിസ്തുവിന്റെ മാതാവിനെ വിവാഹം ചെയ്യുവനാകകൊണ്ട അവന്റെ പിതാവ എന്ന ശ്രുതി.

൪ ചൊ. യെഹൂദന്മാർ ആര ആയിരുന്നു?

ഉ. അബ്രാഹാമിന്റെയും, ഇസ്സാക്കിന്റെയും, യാക്കൊബിന്റെയും വംശം ആയിരുന്നു; ദൈവം തന്റെ സ്വന്ത ജനങ്ങളായിട്ട അവരെ തെരിഞ്ഞെടുക്കയും ചെയ്തു.

൫ ചൊ. പുറജാതിക്കാർ ആര ആയിരുന്നു?

ഉ. യഹൂദന്മാരല്ലാത്ത ദെശക്കാർ ഒക്കെയും.

൬ ചൊ. കൈസർ ആര ആയിരുന്നു?

ഉ. റൊമായിലെ മഹാ രാജാവും ലൊകം ഭരിച്ചവനും ആയിരുന്നു.

൭ ചൊ. എറൊദെസ എന്ന മഹാ രാജാവ ആര ആയിരുന്നു?

ഉ. ചൊ. യെഹൂദ ദെശത്തെ രാജാവ; അവൻ ക്രിസ്തുവിനെ കൊല്ലെണമെന്ന വെച്ച ഒരു പട്ടണത്തിൽ ഉള്ള പൈതങ്ങളെ ഒക്കെയും കൊന്നു.

൮ ചൊ. യൊഹന്നാൻ ബപ്പ്തിസ്തു ആര ആയിരുന്നു?

ഉ. ക്രിസ്തു വന്നു എന്ന യെഹൂദന്മാരൊട അറിയിച്ച ദീഘദശി.

൯ ചൊ. മറെറ എറൊദെസ ആര ആയിരുന്നു?

ഉ. ഗലിലെയാ ദെശത്തെ രാജാവ, അവൻ യൊഹന്നാൻ ബപ്പ്തിസ്തിന്റെ തലയെ വെട്ടികളഞ്ഞു.

൰ ചൊ. ക്രിസ്തുവിന്റെ ശിഷ്യന്മാർ ആര ആയിരുന്നു?

ഉ. തങ്ങൾക്ക ഗുരു എന്നാ വെച്ച അവങ്കൽനിന്ന പഠിച്ചവർ.

൫൫ ചൊ. നതാനിഎൽ ആരആയിരുന്നു?

ഉ. ക്രിസ്തുവിൻെറ ഒരു ശിഷ്യനും വ്യാജമില്ലാത്തവനും ആയിരുന്നു.

൫൬ ചൊ. നീക്കൊദിമുസ ആര ആയിരുന്നു?

ഉ. രാത്രിയിൽ യെശുവിൻെറ അടുക്കൽ വന്ന പെടിയുള്ള ശിഷ്യൻ.

൫൭ ചൊ. മശെദല്ക്കാരത്തി മറിയ ആര ആയിരുന്നു?

ഉ. ഒരു വലിയ പാപി; അവൾ അവളുടെ കണ്ണീർ കൊണ്ട ക്രിസ്തുവിൻെറ പാദങ്ങളെ കഴുകി, അവളുടെ തലമുടി കൊണ്ട അവയെ തുടെക്കയും ചെയ്തു.

൫൮ ചൊ. ലാസറസ ആര ആയിരുന്നു?

ഉ. ക്രിസ്തുവിൻെറ ഒരു സ്നെഹിതൻ; അവൻ മരിച്ച നാല ദിവസം കഴിഞ്ഞ ശെഷം ക്രിസ്തു അവനെ ജീവിപ്പിച്ചു.

൫൯ ചൊ. മാൎത്താ ആര ആയിരുന്നു?

ഉ. ലാസറസിൻെറ പെങ്ങൾ; അവൾ യെശുവിന ഒരു വിരുന്ന കഴിക്കയിൽ അധികം അദ്ധ്വാനപ്പെട്ടു.

൬൰ ചൊ. മാൎത്തായുടെ സഹൊദരി മറിയ ആര ആയിരുന്നു?

യെശുവിൻെറ പ്രസംഗം കെൾക്കയും ചെയ്ത സ്ത്രീ.

൨൭ ചൊ. അപ്പൊസ്തൊലന്മാർ ആര ആയിരുന്നു?

ഉ. തൻെറ സുവിശെഷത്തിന പ്രധാന ശുശ്രൂഷക്കാരായിട്ട ക്രിസ്തു തെരിഞ്ഞെടുത്ത പന്ത്രണ്ട ശിഷ്യന്മാർ.

൨൮ ചൊ. ശിമൊൻ പത്രൊസ ആരായിരുന്നു?

ഉ. ക്രിസ്തുവിനെ നിഷെധിച്ച പറഞ്ഞു, വിണ്ടും അനുതപിച്ച അപ്പൊസ്തൊലൻ.

൨൯ ചൊ. യൊഹന്നാൻ ആര ആയിരുന്നു?

ഉ. ക്രിസ്തുവിൻെറ മാവിടത്തിൽ ചാരിയ ഇഷ്ടനായ അപ്പൊസ്തൊലൻ.

൩൦ ചൊ. തൊമാസ ആര ആയിരുന്നു?

ഉ. ക്രിസ്തു മരിച്ചവരിൽനിന്ന ഉയിൎത്തത ബൊധം വരുവാൻ വിഷമിച്ച അപ്പൊസ്തൊലൻ.

൩൧ ചൊ. യെഹൂദാ ആര ആയിരുന്നു?

ഉ. ഒരു ചുംബനം കൊണ്ട ക്രിസ്തുവിനെ കാണിച്ചു കൊടുത്ത ദുഷ്ട ശിഷ്യൻ.

ഉ. ക്രിസ്തുവിനെ ശിക്ഷെക്ക വിധിച്ച വ
ലിയ മെല്പട്ടക്കാരൻ.

൨൩ ചൊ പൊന്തിയുസ പിലാത്തൊ
സ ആര ആയിരുന്നു?

ഉ. യെഹൂദ രാജ്യത്തിലെ അധികാരി; അവൻ ക്രിസ്തുവിനെ കുരിശിൽ തറെപ്പാൻ കല്പിച്ചു.

൨൪ ചൊ. അരിമതെയക്കാരനായ യൊസെഫ ആര ആയിരുന്നു?

ഉ. ക്രിസ്തുവിനെ തന്റെ സ്വന്ത ശവക്കുഴിയിൽ അടക്കിയ ധനവാൻ.

൨൫ ചൊ. നാല സുവിശെഷകന്മാർ ആര ആയിരുന്നു?

ഉ. ക്രിസ്തുവിന്റെ ജനനം മുതൽ മരണം വരെയുള്ള വൎത്തമാനം എഴുതിയ മത്തായിയും, മൎക്കൊസും, ലൂക്കൊസും, യൊഹന്നാനും.

൨൬ ചൊ. അനനിയാസ എന്നവനും സഫീറാ എന്നവളും ആര ആയിരുന്നു?

ഉ. ഒരു ഭൊഷ്ക്ക പറകകൊണ്ട മരിച്ചിട്ടുള്ള പുരുഷനും അവന്റെ ഭാൎയ്യയും.

൨൭ ചൊ. സ്തെഫാനൊസ ആര ആയിരുന്നു?

ന്ദ്യം കല ചെയ്യപ്പെട്ടവൻ.

൯൮ ചൊ. പൌലുസ ആര ആയിരുന്നു?

ഉ. ആദിയിൽ അവൻ ഒരു ഉപദ്രവി ആയിരുന്നു, പിന്നെ അവൻ ക്രിസ്തുവിന്റെ ഒരു അപ്പൊസ്തൊലനായി തീൎന്നു.

൯൯ ചൊ. ദൊൎക്കസ ആര ആയിരുന്നു?

ഉ. ദരിദ്രന്മാൎക്ക വസ്ത്രങ്ങളെ ഉണ്ടാക്കിയ ഒര ഉത്തമ സ്ത്രീ; അവൾ മരിച്ചാറെ ജീവിപ്പിക്കപ്പെട്ടു.

൱ ചൊ. എലുമാസ ആര ആയിരുന്നു?

ഉ. ഒരു ക്ഷുദ്രൻ, അവൻ സുവിശെഷത്തിന വിരൊധമായി സംസാരിക്ക കൊണ്ട കണ്ണു കാണാതെയായി തീൎന്നു.

൱൧ ചൊ. അപ്പൊല്ലൊസ ആര ആയിരുന്നു?

ഉ. സുവിശെഷത്തെ ശുഷ്കാന്തിയൊടും സാമൎത്ഥ്യത്തൊടും പ്രസംഗിച്ചവൻ.

൱൨ ചൊ. ഇയുതിക്കൊസ ആര ആയിരുന്നു?

ഉ. പ്രസംഗ സമയത്ത ഉറങ്ങി, താഴെ വീണ മരിച്ച ഒരു യൌവനക്കാരൻ.



൱൩ ചൊ. തിമൊഥെയുസ ആര ആയി
രുന്നു?

ഉ. തന്റെ ബാല്യം മുതൽ വെദപുസ്തകം അറിഞ്ഞ യൌവനമുള്ള ഒരു ശുശ്രൂഷക്കാരൻ.

൧൩. ചൊ. അഗ്രിപ്പ ആര ആയിരുന്നു?

ഉ. ക്രിസ്തിയാനി ആകുവാൻ മിക്കവാറും അനുസരിച്ച ഒരു രാജാവ.

## പ്രാൎത്ഥനകൾ.

### കൎത്താവിന്റെ പ്രാൎത്ഥന.

സ്വൎഗ്ഗത്തിലുള്ളവനായ ഞങ്ങളുടെ പിതാവെ, നിന്റെ നാമം ശുദ്ധമാക്കപ്പെടെണമെ; നിന്റെ രാജ്യം വരെണമെ; നിന്റെ ഇഷ്ടം സ്വൎഗ്ഗത്തിലെ പൊലെ ഭൂമിയിലും ചെയ്യപ്പെടെണമെ; ഞങ്ങളുടെ ദിവസമുള്ള അപ്പം ഇന്ന ഞങ്ങൾക്ക തരെണമെ; ഞങ്ങളുടെ നെരെ കുററം ചെയ്യുന്നവരൊട ഞങ്ങൾ ക്ഷമിക്കുന്നത പൊലെ, ഞങ്ങളുടെ കുററങ്ങളെ ഞങ്ങളൊടും ക്ഷമിക്കെണമെ; ഞങ്ങളെ പരീക്ഷയിലെക്ക അകപ്പെടുത്താതെ, ഞങ്ങളെ ദൊഷത്തിൽനിന്ന രക്ഷിക്കെണമെ; എന്തകൊണ്ടെന്നാൽ രാജ്യവും, ശക്തിയും, മഹത്വവും എന്നെക്കും നിനക്കുള്ളതാകുന്നു.

# ചെറിയ പൈതങ്ങൾക്കുള്ള പ്രാൎത്ഥനകൾ.



## പൈതലിന്റെ രാവിലത്തെ പ്രാൎത്ഥന.

സൎവ്വശക്തനും ആകാശത്തിലും ഭൂമിയിലും ഉള്ള സകല വസ്തുക്കളെയും സൃഷ്ടിച്ച കൎത്താവുമായ ദൈവമെ, നിന്റെ കല്പനയാൽ ഇരുൾ പൊകുന്നു പകൽ വെളിച്ചം വരികയും ചെയ്യുന്നു; നീ നല്ലവനാകുന്നു; നീ ഇടവിടാതെ നന്മ ചെയ്യുന്നു, നീ കഴിഞ്ഞ രാത്രിയിൽ എന്നെ ഇങ്ങിനെ സൂക്ഷിച്ചത കൊണ്ടും, ഇന്ന കാലത്ത ഞാൻ ജീവനൊടെ നല്ലവണ്ണം ഇരിക്കുന്നത കൊണ്ടും ഞാൻ നിനക്ക സ്തൊത്രം ചെയ്യുന്നു. കൎത്താവെ, ൟ ദിവസം മുഴുവനും എന്നെ ദൊഷം കൂടാതെ രക്ഷിക്കെണമെ; നിന്റെ പുത്രനായ യെശു ക്രിസ്തു നിമിത്തം ഞാൻ എന്നും നിന്നെ സ്നെഹിച്ച സെവിക്കുമാറാകെണമെ. ആമെൻ.

[വൈതലിന അഞ്ചു ആറ വയസ്സായാ
ൽ കാലത്തെ പ്രാൎത്ഥനയൊട ക്രുടെ ഠരം
താഴെ വരുന്നത കുട്ടി ചൊല്ലെണം.]

ദൈവമെ, എന്റെ ശരീരത്തിനും എന്റെ ആത്മാവിനും ആവശ്യമുള്ള നല്ല വസ്തുകൾ ഒക്കെയും ഇനിക്ക തരെണമെ; നിന്റെ ഇഷ്ടം ചെയ്യാൻ നിന്റെ പരിശുദ്ധാത്മാവ കൊണ്ട ഇനിക്ക സഹായിക്കെണമെ; നിന്നൊട വിരുദ്ധം ചെയ്യുന്നതിന എപ്പൊഴും ഇനിക്ക ഭയം ഉണ്ടാക്കി, നിന്റെ കൃപയൊടെ ഞാൻ വസിച്ച മരിക്കുമാറാകെണമെ. നിന്റെ ഇഷ്ട പുത്രൻ താൻ ഒരുനാളും പാപം ചെയ്തിട്ടില്ല എങ്കിലും, പാപമുള്ള ജീവന്മാൎക്ക പകരം ഒരിക്കൽ ഭൂലൊകത്തിൽ വെച്ച മരിച്ചത കൊണ്ടും, ഇപ്പൊൾ അവൻ ആയവൎക്ക വെണ്ടി അപെക്ഷിപ്പാനായിട്ടും അവരെ രക്ഷിപ്പാനായിട്ടും സ്വൎഗ്ഗത്തിൽ വസിക്കുന്നത കൊണ്ടും, കൎത്താവെ, വൈതലായ എന്റെ പ്രാൎത്ഥനയെ കെട്ട, എന്റെ കുററങ്ങളെ ഒക്കെയും ക്ഷമിക്കെണമെ. അവന്റെ നാമം എന്നെക്കും സ്തുതിക്കപ്പെട്ടുമാറാ

[പൈതലിന്റെ പ്രാൎത്ഥനയൊട കൂടെ കൎത്താവിന്റെ നാളിൽ രാവിലെ കൂട്ടെട്ടുണ്ടുന്ന

പ്രാൎത്ഥന.]

കൎത്താവെ, മഹാ സന്തൊഷത്തൊട കൂടെ ഞാൻ നിന്നെ വന്ദിക്കുക അല്ലാതെ നിന്റെ ംരം ദിവസത്തെ പാപമായും മൂഢതയായും കഴിപ്പാൻ എന്നെ വിടരുതെ. എന്നെക്കും നിന്റെ ആരാധനയും സെവയും ഉള്ള സ്വൎഗ്ഗത്തിൽ പാൎപ്പാൻ ഞാൻ എററവും യൊഗ്യനായി വരെണ്ടുന്നതിന നിന്നെ നല്ലവണ്ണം അറിവാനും, മുമ്പിലത്തെക്കാളും അധികം നിന്നെ സെവിപ്പാനും എന്നെ പഠിപ്പിക്കെണമെ. ആമെൻ.

## പൈതലിന്റെ വൈകുന്നെരത്തെ പ്രാൎത്ഥന.

സകല കാൎയ്യങ്ങളെയും അറിയുന്ന കൎത്താവായ ദൈവമെ, നീ എന്നെ പകലത്തെ പൊലെ തന്നെ രാത്രിയും കാണുന്നു: ഇന്നു പകൽ ഞാൻ തെററ ചെയ്തിരിക്കുന്നത ഒക്കെയും ക്ഷമിച്ചു, ഞാൻ ഉറങ്ങുന്നെരം ഇ

ന്ന രാത്രി മുഴുവനും എന്നെ കാത്ത രക്ഷി
ക്കെണമെന്ന ക്രിസ്തു നിമിത്തമായിട്ട ഞാൻ
നിന്നൊട പ്രാൎത്ഥിക്കുന്നു. നീ സൎവ്വശക്തി
യും എന്നെക്കും കൃപയുമുള്ള ദൈവം ആക
കൊണ്ട നിന്റെ കാവലിൽ ഉൾപ്പെട്ടു കിട
പ്പാനും, നിന്റെ അനുഗ്രഹത്തിൽ ഉൾപ്പെ
ട്ടു എന്നെക്കും പാൎപ്പാനും ഞാൻ ആഗ്രഹി
ക്കുന്നു. ആമെൻ.

[പൈതലിന അഞ്ചെ ആറ വയസ്സായാൽ
വൈകുന്നെരത്തെ പ്രാൎത്ഥനയിൽ ൨ാം
വരുന്നത ക്രുട്ടി ചൊല്ലെണം.]

എന്നെ മാത്രമല്ല, എന്റെ മാതാപിതാക്ക
ന്മാരെയും എന്റെ ബന്ധുക്കളെയും ക്രുടെ
അനുഗ്രഹിക്കെണമെ; എല്ലാ സമയങ്ങളി
ലും എല്ലാ സ്ഥലങ്ങളിലും അവൎക്ക നന്മ ചെ
യ്യെണമെ; അവരെ എപ്പൊഴും സ്നെഹ
ത്തൊടെ ശുശ്രൂഷിപ്പാൻ ഇനിക്ക സഹാ
യിക്കെണമെ; ആകാശവും ഭൂമിയും അവ
യിലുള്ള സകല വസ്തുക്കളും നിനക്കുള്ളവ
യാകകൊണ്ട, നിന്റെ കൃപാ സഹായ
യത്താൽ ഞാൻ നിന്റെ ഇഷ്ടം ചെയ്യു, ഭൂ
ലൊകത്തിൽ നിന്റെ അനുഗ്രഹങ്ങൾ അ
നുഭവിച്ചു കഴിഞ്ഞ ശെഷം, നിന്നൊടു

നിൻെറ പുത്രനായ യെശു ക്രിസ്തുവിനൊടും കൂടെ വസിപ്പാൻ എൻെറ ആത്മാവിന സ്വൎഗ്ഗത്തിൽ ഒരു സ്ഥലം തരെണമെ, ആമെൻ.

[പൈതലിൻെറ വൈകുന്നെരത്തെ പ്രാൎത്ഥനയൊട കൂടെ കൎത്താവിൻെറ നാളിൽ കൂട്ടെണ്ടുന്ന പ്രാൎത്ഥന.]

മഹാ കൃപയുള്ള ദൈവമെ, ഇന്ന ഞാൻ കെട്ടിട്ടുള്ള നല്ല കാൎയ്യങ്ങളിൽ ഒന്നും ഞാൻ ഒരിക്കലും മറക്കാതിരിക്കുമാറാകെണമെ; ഞങ്ങളുടെ കൎത്താവും രക്ഷിതാവുമായ യെശു ക്രിസ്തു ഒടുക്കത്തെ നാളിൽ ലൊകത്തൊട ന്യായം വിസ്തരിപ്പാൻ വരുമ്പൊൾ, അക്കാൎയ്യങ്ങളെ കുറിച്ച ഒരു നല്ല കണക്ക ബൊധിപ്പിപ്പാൻ ഇനിക്ക പ്രാപ്തി ഉണ്ടാകെണ്ടുന്നതിന്ന എൻെറ നടപ്പിനെ നന്നാക്കുവാൻ അവയെ എൻെറ ഹൃദയത്തിൽ ധരിപ്പിക്കെണമെ. ആമെൻ.

## ഭക്ഷണത്തിന മുമ്പെ പൈതലിൻെറ പ്രാൎത്ഥന.



കൎത്താവെ, എന്നെ അനുഗ്രഹിച്ച, യെശു

ക്രിസ്തു നിമിത്തമായിട്ട നിന്നെ സെവി
പ്പാൻ ഒരം ആഹാരം കൊണ്ട എന്നെ ആ
രൊഗ്യപ്പെടുത്തെണമെ. ആമെൻ.

## ഭക്ഷണം കഴിഞ്ഞ ശെഷം പൈതലിന്റെ പ്രാൎത്ഥന.

എന്റെ ആയുസ്സു മുഴുവനും നാൾതൊറും
ഭക്ഷിപ്പാൻ ഇനിക്ക ആഹാരം തരുന്ന ദൈ
വത്തിന ഞാൻ മനസ്സൊടെ സ്തൊത്രം ചെ
യ്യുന്നു. ആമെൻ.

## ഭക്ഷണത്തിന മുമ്പെ ബാലകന്റെ പ്രാൎത്ഥന.

കൎത്താവെ, ഞാൻ ഭക്ഷിക്കയും കുടിക്കയും
ചെയ്യുന്ന നല്ല വസ്തുക്കളെ കൊണ്ട എന്നെ
ജീവനൊടെ പാൎപ്പിച്ചു, നിന്റെ പുത്ര
നും ഞങ്ങളുടെ രക്ഷിതാവുമായ യെശു ക്രി
സ്തു നിമിത്തമായിട്ട നിന്നെ ശുശ്രൂഷിപ്പാൻ
ഇനിക്ക പ്രാപ്തിയുണ്ടാകെണമെന്ന ഞാൻ
നിന്നൊട അപെക്ഷിക്കുന്നു. ആമെൻ.

# ഭക്ഷണം കഴിഞ്ഞ പിമ്പ ബാലകന്റെ പ്രാൎത്ഥന.

സ്വൎഗ്ഗത്തിലുള്ള പിതാവെ, നാൾതൊറും ഇനിക്ക ലഭിക്കുന്ന ആഹാരത്തിന വെണ്ടിയും, നീ ഇനിക്ക തരുന്ന എല്ലാ അനുഗ്രഹത്തിന വെണ്ടിയും ഞാൻ നിനക്ക സ്തൊത്രം ചെയ്യുന്നു. ഞാൻ ചെയ്യുന്ന സ്തൊത്രത്തെ ക്രിസ്തു നിമിത്തമായിട്ട കൈക്കൊള്ളെണമെ. ആമെൻ.